**_ദീപിക_യിൽനിന്ന് പുറത്താക്കപ്പെട്ട ജീവനക്കാർക്കുവേണ്ടി അനുസ്യൂതം കണ്ണീർ**
**ഴിച്ചുകൊണ്ടിരിക്കുമ്പോഴാണ് _ദേശാഭിമാനി_ ഒമ്പതുവർഷംവരെ സർവീസുള്ള അ**
**ളം താൽക്കാലിക ജീവനക്കാരെ പിരിച്ചുവിട്ടത്. അതും നഷ്ടപരിഹാരമോ നോട്ടീസ്**
**ലും കൊടുക്കാതെ. നേതാക്കൾക്ക് വേണ്ടപ്പെട്ട 'താൽക്കാലിക'ക്കാർ ഇപ്പോഴു**
**രുകയും ചെയ്യുന്നു. ഇതിനിടെ _കൈരളി_യിലെ മോശം സേവനവേതന വ്യവസ്ഥ**
**ഷ്പറ്റി പത്രപ്രവർത്തകയൂനിയൻ സമ്മേളനത്തിൽ സംസാരിച്ചതിന് ഒരു റിപ്പോർ**
**സസ്പെൻഷൻ.**

**മാധ്യമങ്ങളിൽ നൂറു പൂക്കൾ വിരിയുന്ന കാലം. നൂറുനൂറ് മാധ്യമപ്രവർത്ത**
**തൊഴിൽ നഷ്ടപ്പെടുന്ന കാലം..**

# പൊന്തൻമാടകൾ ശീമത്തമ്പുരാക്കന്മാർ

കവർസ്റ്റോറി

**കെ. രാജേശ്വരി**

''സമാധാനബന്ധത്തിൽ ആത്മാവിന്റെ ഐക്യത്തെ കാത്തുകൊള്ളാൻ ശ്രമിക്കിൻ'' (എഫേസ്യർ 4:3) എന്ന ബൈബിൾവചനമാണ് _ദീപിക_യുടെ പ്രമാണവാക്യം. കാർമലീത്താ വൈദികർ 1887 ഏപ്രിൽ 17ന് ആരംഭിച്ച നസ്രാണിദീപിക 1938ൽ ആസ്ഥാനം മാന്നാനത്തുനിന്ന് കോട്ടയത്തേക്ക് മാറ്റി. അതോടെ പേരിൽനിന്ന് 'നസ്രാണി' എടുത്തുകളഞ്ഞു. പത്രത്തിൻെറ സ്വഭാവത്തിലോ മാനേജ്മെൻറിലോ മാറ്റമുണ്ടായില്ല. സിറോ-മലബാർ സഭയുടെ മുഖപത്രം തവിട്ടുകുപ്പായക്കാർ തുടർന്നും നടത്തി.

കാർമലീത്താ വൈദികർ പത്രം നടത്തിയത് ലാഭത്തിനുവേണ്ടിയല്ല. വിദ്യാഭ്യാസപ്രവർത്തനവും ആതുരസേവനവും പോലെ മതപരമായ ഒരു കർത്തവ്യം. കത്തോലിക്കാ സഭയുടെ സാമ്പത്തികാടിത്തറ സുശക്തമാണ്. വൈദികരുടെ സ്വാധീനം അപരിമിതവും.

പോകപ്പോകെ സഭ എന്തിനു നഷ്ടം സഹിക്കണം എന്ന ചിന്താഗതി എല്ലാ രംഗത്തും പ്രബലമായി. ലാഭമെന്നതേ നേട്ടം, രൂപതാനഭ്യുന്നതി എന്നു പിതാക്കന്മാരും കരുതി. അങ്ങനെ എൺപതുകളുടെ അന്ത്യത്തിൽ രാഷ്ട്രദീപിക കമ്പനിയായി റജിസ്റ്റർ ചെയ്തു; മാനേജ്മെൻറിൽ പട്ടക്കാരുടെ കുത്തക അവസാനിച്ചു. ഡോ. പി.കെ. എബ്രഹാം _ദീപിക_യുടെ ആദ്യത്തെ അവൈദിക സാരഥിയായി. _ദീപിക_യുടെ പാരമ്പര്യത്തിനോ സംസ്കാരത്തിനോ നിരക്കാത്ത അന്തിപ്പത്രമായിരുന്നു ഡോ. എബ്രഹാമിൻെറ മഹോന്നത സംഭാവന. സിനിമാനടികളുടെ അർധനഗ്ന ചിത്രങ്ങളും ജ്യോതിഷപംക്തിയും _തനിനിറ_ത്തെ വെല്ലുന്ന വാർത്തകളും കണ്ട് സുറിയാനി ക്രിസ്ത്യാനികൾ മൂക്കിൽ വിരൽവെച്ചു. മസാലക്കൂട്ടിൽ അന്തിപ്പത്രത്തെ ബഹുദൂരം പിന്തള്ളിയ സിനിമാവാരിക പിന്നാലെ വന്നു. രണ്ടും ലാഭത്തിലായതുകൊണ്ട് വൈദിക ശ്രേഷ്ഠർ മൗനംപാലിച്ചു: യേശുവിലാണെൻ വിശ്വാസം, കീശയിലാണെൻ ആശ്വാസം!

ഡോ. എബ്രഹാമിൻെറ കാലത്ത് _ദീപിക_ക്ക് തൃശൂരും കണ്ണൂരും കൊച്ചിയിലും എഡിഷനുകളുണ്ടായി. കൊച്ചി എഡിഷനുമായി ബന്ധപ്പെട്ട് വൈദികരുമായി തെറ്റിയ ഡോക്ടറുടെ കസേര തെറിച്ചു. പിൻഗാമികളായി വന്ന ജെയിംസ് ജോസഫിനോ പ്രൊഫ. വി.ജെ. പാപ്പുവിനോ അധികനാൾ പിടിച്ചുനിൽക്കാനായില്ല. _ദീപിക_ നഷ്ടത്തിൽനിന്ന് നഷ്ടത്തിലേക്ക് കൂപ്പുകുത്തുമ്പോഴാണ് നല്ല ഇടയൻെറ അവതാരം - ജോസ് തോമസ് പട്ടാറ.

നഷ്ടം കുറക്കാൻ രണ്ടു പോംവഴികളാണ് പട്ടാറ കണ്ടെത്തിയത്. ജീവനക്കാരുടെ എണ്ണം കുറക്കുക, ആസ്തികൾ വിൽക്കുക. ആദ്യപടിയായി 2003 ഒക്ടോബറിൽ തൃശൂരെ കാർമലിത്തോ പ്രിൻേറഴ്സ് അടച്ചുപൂട്ടി; 2004 മാർച്ചിൽ പ്രസും വിറ്റു. 19 ജീവനക്കാർക്ക് തൊഴിൽ നഷ്ടപ്പെട്ടു. കേരള ന്യൂസ്പേപ്പർ
യീസ് ഫെഡറേഷൻെറയോ പ
ത്തക യൂനിയൻെറയോ ഭാഗത്തു
ര്യമായ എതിർപ്പൊന്നുമുണ്ടായി
ക നോൺ ജേർണലിസ്റ്റ് സ്റ്റാ
യൻ സ്വന്തം നിലക്ക് കേസുനടത്തു

പിന്നാലെ _ദീപിക_യുടെ ഡ
ബോർഡ് അഴിച്ചുപണിതു. മാ
ഡയറക്ടറായി പട്ടാറ തുടരുന്നു
മാത്യു അറയ്ക്കൽ ചെയർമ
എം.കെ. ഫാരീസ് എന്നൊരു മൂ
ഡയറക്ടർ ബോർഡിൽ ഇടംക
ഫാ. ജോസ് പന്തപ്ലാംതൊട്ടിയി
ടനത്തിനുപോയി; പത്രാധിപത്യം
ഏറ്റെടുത്തു.

2004 ഡിസംബറിൽ മാനേജ്മെ
വനക്കാർക്കും പത്രപ്രവർത്തകർ
'സ്വയംവിരമിക്കൽ' പദ്ധതി മുന്നേ
ച്ചു. 148 പത്രജീവനക്കാർ ജനുവ
സ്വയം വിരമിക്കാൻ സന്നദ്ധരായി
പ്രവർത്തകർ തെല്ലും വഴങ്ങിയി
തോടെ മാസാമാസം ശമ്പളം കൊ
ന്ന പരിപാടി നിറുത്തലാക്കി. പ
ത്തക യൂനിയനും പി.ടി.
എം.എൽ.എയും കത്തോലിക്കരി
രിഷ്കരണവാദികളും പ്രതിഷേധ
ലും ഫലമുണ്ടായില്ല. പട്ടാറയും
സും പാറപോലെ ഉറച്ചുനിന്നു.
ലായുധനോട് വേണ്ടെന്ന് അറയ്ക്ക
താവ് അരുളിചെയ്തു. ജനുവരി,
വരി, മാർച്ച്, ഏപ്രിൽ - ശമ്പളമി

...മെയ് ഒന്നിനകം പത്രപ്രവർ
...വെച്ചു കീഴടങ്ങി. പത്രപ്ര
...യൂനിയൻെറ ഭാരവാഹികളടക്കം
...സ്വയം' വിരമിക്കാൻ സന്നദ്ധ
...ആർ.എസിനു വിധേയമാക്കപ്പെ
...പത്രപ്രവർത്തക രക്തസമ്മർ
...ളിപ്പ് മാസം തികയാതെ പ്രസ
...ഞ്ഞ് മരിക്കാനുമിടയായത്
...സോഡിനെ ശോകസാന്ദ്ര

...ദീപിക അബ്കാരിദീപികയാ
...ച്ചെന്ന് പി.ടി. തോമസ് വി
... ജന്മംകൊണ്ട് യാക്കോബാ
... കർമംകൊണ്ട് മദ്യവ്യവസാ
... മുൻ കർണാടക മന്ത്രി ടി.
... ബിനാമിയാണ് ജോസ് തോ
...യെന്നും ഹവാല ഇടപാടുകാ
...രീസ് എന്നുമാണ് ആരോപ
...താ' നയത്തിൻെറ വക്താവും
...വുമായ ചെയർമാൻ തിരുമേ
...ത്താശയോടെ *ദീപിക*യുടെ ആ
... അന്യാധീനപ്പെടുത്തി സ്ഥാപ
...ക്കുകയാണ് പട്ടാറയുടെ ഉദ്ദേ
... കുറ്റപ്പെടുത്തുന്നവരുണ്ട്.
...ക്കൽ മാണിക്കത്തനാരും വാഴ്
... പാവറ കുര്യാക്കോസ് ഏല്യാ
... സ്ഥാപിച്ച *ദീപിക* അന്യസമു
...ടെ കരാളഹസ്തങ്ങളിലമരുന്ന
... കുണ്ഠിതം. ഇന്നാട്ടിൽ ഇത്ര
... കത്തോലിക്കരുള്ളപ്പോൾ എന്തി
...മാനെ ഡയറക്ടറാക്കി എന്നാ
...ദ്യം. ഫാരീസ് ധർമിഷ്ഠനാണ്,
...കൊടുക്കുന്നവനാണ് എന്നി
...ശദീകരണങ്ങൾ അറയ്ക്കൽ പി
...കിയിട്ടും സംശയങ്ങൾ ഒടുങ്ങു
...*ധ്യമ*ത്തിൻെറയോ *ചന്ദ്രിക*യുടെ
...ബോർഡിൽ കത്തോലിക്കരെ ഉൾ
...മോ എന്നു ചോദിക്കുന്നു, ജോ
...ലിക്കുന്നേൽ.
... പത്രപ്രവർത്തക യൂനിയൻ പ്ര
...ച്ചു: പ്രസ്താവനകൾ, പ്രമേയ
... അബ്കാരി-ഹവാല ലോബിക്കെ
... പോസ്റ്ററുകൾ. ജൂലൈ 11ന് പ
...ർത്തക യൂനിയൻെറയും ന്യൂസ്പേ
...പ്ലോയീസ് അസോസിയേഷൻെറ
...യുക്താഭിമുഖ്യത്തിൽ ബഹുജ
...ളിത്തത്തോടെ 'ദീപിക മാർച്ച്'
...പ്പിച്ചു. തിരുനക്കര ഗാന്ധിസ്ക്വ
... മാർച്ചിൻെറ ഉദ്ഘാടനകർമം നിർ
...ത് യൂനിയൻെറ (അന്നത്തെ) പ്ര
...ർ ബോബി എബ്രഹാം. അധ്യ
... വഹിച്ചത് ഫെഡറേഷൻ പ്രസി
... കെ.എൻ. ലതാനാഥൻ. വിവിധ
... യൂനിയൻ നേതാക്കൾ മാർച്ചിന്
...ദ്യമർപ്പിച്ചു പ്രസംഗിച്ചു. കോരി
...യുന്ന മഴയത്ത് *ദീപിക*ക്കുമുന്നിൽ
...ഷധയോഗം കൂടി. യൂനിയൻ നേ
...ായ സി. ഗൗരീദാസൻ നായരും
... ജയശങ്കറും എൻ. പത്മനാഭനു
... ഉശിരൻ പ്രസംഗങ്ങൾ നടത്തി.
...വർത്തകരും ജീവനക്കാരുമായി ഇ
...റാളം പേർ മാർച്ചിൽ പങ്കെടുത്തെ

*ദീപിക*യിൽ നിന്ന് പുറത്താക്കപ്പെട്ടവർ ഏതാണ്ടെല്ലാവരുംതന്നെ സത്യക്രിസ്ത്യാനികളും ഒരു കാലത്തും അരിവാളിന് വോട്ടുകൊടുക്കാത്തവരുമാണെങ്കിലും മാർക്സിസ്റ്റ് പാർട്ടി തൊഴിലാളി പക്ഷത്ത് ഉറച്ചുനിന്നു. സഖാവ് എ.കെ.ജിയുണ്ടായിരുന്നെങ്കിൽ *ദീപിക*യുടെ പടിക്കൽ തോർത്ത് വിരിച്ച് സത്യഗ്രഹമിരിക്കുമായിരുന്നു എന്നത് മൂന്നുതരം.

ദീപിക ചെയർമാൻ മാത്യു അറയ്ക്കൽ

ന്നാണ് കണക്ക്. ദോഷം പറയരുതല്ലോ, ഏറ്റവും കുറവു പേർ വന്നത് *ദീപിക*യിൽ നിന്നാണ്!

*മാതൃഭൂമി, മലയാള മനോരമ, മാധ്യമം* പത്രങ്ങളും *കേരളശബ്ദം* വാരികയും *ദീപിക*യിലെ കുഴപ്പത്തെക്കുറിച്ചുള്ള വാർത്തകൾ സാമാന്യേന പ്രസിദ്ധീകരിച്ചിരുന്നെങ്കിലും ജീവനക്കാരെ ഏറ്റവും ശക്തിയോടെ പിന്തുണച്ചത് *ദേശാഭിമാനി*യാണ്. പത്രപ്രവർത്തകർക്ക് ശമ്പളം നിഷേധിച്ചതും വി.ആർ.എസിന് നിർബന്ധിച്ചതുമൊക്കെ അപ്പോഴപ്പോൾ വായനക്കാരിലെത്തി. പി.ടി. തോമസിൻെറ പത്രസമ്മേളനം നല്ല പ്രാധാന്യത്തോടെ *ദേശാഭിമാനി*യിൽ വന്നു.

*ദീപിക*യിൽ നിന്ന് പുറത്താക്കപ്പെട്ടവർ ഏതാണ്ടെല്ലാവരുംതന്നെ സത്യക്രിസ്ത്യാനികളും ഒരു കാലത്തും അരിവാളിന് വോട്ടുകൊടുക്കാത്തവരുമാണെങ്കിലും മാർക്സിസ്റ്റ് പാർട്ടി തൊഴിലാളി പക്ഷത്ത് ഉറച്ചുനിന്നു. മാർ മാത്യു അറയ്ക്കൽ കാഞ്ഞിരപ്പള്ളി മെത്രാനും വോട്ടുബാങ്കറുമാണെന്നതുപോലും പാർട്ടി ഗൗനിച്ചില്ല. മെയ് 14ന് കണ്ണൂരിൽ പത്രപ്രവർത്തക യൂനിയൻ സംഘടിപ്പിച്ച പ്രതിഷേധയോഗത്തിൽ സി.പി.എം ജില്ലാ സെക്രട്ടറി എം.വി. ഗോവിന്ദൻ മാസ്റ്റർ ഗംഭീര പ്രസംഗം നടത്തി. ജൂലൈ 11ന് തിരുനക്കരയിൽ 'ദീപിക മാർച്ചി'ന് അഭിവാദ്യമർപ്പിക്കാൻ സി.ഐ.ടി.യു കോട്ടയം ജില്ലാ പ്രസിഡൻറ് വി.ആർ. ഭാസ്കരനും സെക്രട്ടറി വി.എൻ. വാസവനും എത്തിയിരുന്നു. സഖാവ് എ.കെ.ജിയുണ്ടായിരുന്നെങ്കിൽ *ദീപിക*യുടെ പടിക്കൽ തോർത്ത് വിരിച്ച് സത്യഗ്രഹമിരിക്കുമായിരുന്നു എന്നത് മൂന്നുതരം.

നമുക്കറിയാവുന്നപോലെ, ഇന്ത്യൻ തൊഴിലാളിവർഗത്തിൻെറ വിപ്ലവ മുന്നണിപടയാണ് കമ്യൂണിസ്റ്റ് പാർട്ടി (മാർക്സിസ്റ്റ്). തൊഴിലാളിവർഗ സർവാധിപത്യ ഭ

രണകൂടം സ്ഥാപിക്കുന്നതിലൂടെ സോഷ്യലിസവും കമ്യൂണിസവും കൈവരുത്തുകയാണ് പാർട്ടിയുടെ ലക്ഷ്യം. മാർക്സിസം-ലെനിനിസത്തിൻെറ സിദ്ധാന്തങ്ങളും തത്ത്വശാസ്ത്രവുമാണ് പാർട്ടിയുടെ എല്ലാ പ്രവർത്തനങ്ങളിലും വഴികാട്ടുന്നത്. മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്ന വ്യവസ്ഥക്ക് അറുതിവരുത്തി, അധ്വാനിക്കുന്ന ജനങ്ങൾക്ക് പൂർണമോചനത്തിലേക്കുള്ള ശരിയായ വഴികാട്ടാൻ മാർക്സിസം-ലെനിനിസത്തിന് മാത്രമേ കഴിയൂ. തൊഴിലാളിവർഗ സാർവദേശീയത്വത്തിൻെറ കൊടി പാർട്ടി ഉയർത്തിപ്പിടിക്കുന്നു.

പാർട്ടിയിൽ ചേരുന്ന സകലരും പാർട്ടിപ്രതിജ്ഞയിൽ ഒപ്പുവെക്കണം. പ്രതിജ്ഞ ഇപ്രകാരമാണ്: ഞാൻ പാർട്ടിയുടെ ഉദ്ദേശ്യ ലക്ഷ്യങ്ങൾ അംഗീകരിക്കുകയും അതിൻെറ ഭരണഘടനക്കു വിധേയമായി പാർട്ടി തീരുമാനങ്ങൾ കൂറോടെ നടപ്പാക്കിക്കൊള്ളാമെന്ന് സമ്മതിക്കുകയും ചെയ്യുന്നു. ഞാൻ കമ്യൂണിസ്റ്റ് ആദർശത്തിനനുസരിച്ച് ജീവിക്കാൻ ശ്രമിക്കുകയും തൊഴിലാളിവർഗത്തെയും അധ്വാനിക്കുന്ന ബഹുജനങ്ങളെയും രാജ്യത്തെയും നിസ്വാർഥമായി സേവിക്കുകയും എല്ലായ്പ്പോഴും പാർട്ടിയുടെയും ജനങ്ങളുടെയും താൽപര്യങ്ങളെ സ്വന്തം താൽപര്യങ്ങൾക്ക് ഉപരിയായി കണക്കാക്കുകയും ചെയ്യുന്നതാണ്.

കത്തോലിക്കർക്ക് *ദീപിക*യെന്ന പോലെയാണ് കമ്യൂണിസ്റ്റുകാർക്ക് *ദേശാഭിമാനി*. സഖാവ് ഇ.എം.എസിൻെറ ഇല്ലം ഭാഗംവെച്ചുകിട്ടിയ സംഖ്യ മുതൽ പാലൊറ മാതയുടെ പശുക്കിടാവിനെ വിറ്റ കാശുവരെ സമാഹരിച്ചാണ് 1939ൽ *ദേശാഭിമാനി* ആരംഭിച്ചത്. സ്വാതന്ത്ര്യ പ്രാപ്തിക്കു മുമ്പും ശേഷവും പലതവണ സർക്കാറിൻെറ വിലക്കുകളുണ്ടായി. സാമ്പത്തിക പ്രതിസന്ധികൾ വേറെയും. ഓരോ തവണയും സഖാക്കൾ പണം പിരിച്ച് പത്രത്തെ രക്ഷിച്ചു. കൽക്കത്താ തിസീസുകാലത്ത് *ദേശാഭിമാനി* നിരോധിക്കപ്പെട്ടു. 1949-51 കാലഘട്ടത്തിൽ പത്രം പുറത്തിറങ്ങിയില്ല.

1964ൽ പിളർപ്പിൻെറ ആദ്യനാളുകളിൽ സി.പി.ഐ നിയന്ത്രണത്തിലായിരുന്ന *ദേശാഭിമാനി* കെ.പി.ആർ. ഗോപാലനും കൂട്ടരും ചേർന്ന് പിടിച്ചെടുക്കുകയായിരുന്നു. 1967നു ശേഷം കാലം തെളിഞ്ഞു: എഡിഷനുകൾ പലതായി. മികച്ച അച്ചടിയന്ത്രങ്ങൾ, പടുകൂറ്റൻ കെട്ടിടങ്ങൾ. എല്ലാം ജനങ്ങളിൽ നിന്നു ശേഖരിച്ച പണം. ആണ്ടോടാണ്ട് പാർട്ടിക്കാർ നാടൊട്ടുക്കു നടന്ന് വരിക്കാരെ ചേർക്കും. *മനോരമ*ക്കും *മാതൃഭൂമി*ക്കും പിന്നിൽ മൂന്നാംസ്ഥാനത്തെത്തി എന്ന് *ദേശാഭിമാനി* അവകാശപ്പെട്ടു. ഒരു ഘട്ടത്തിൽ സർക്കുലേഷൻ അഞ്ചുലക്ഷത്തോളമെത്തി.

അങ്ങനെ ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കുമ്പോഴാണ്, അതും *ദീപിക* ജീവനക്കാർക്കുവേണ്ടി അനുസ്യൂതം കണ്ണീർപൊഴിക്കുമ്പോൾ, *ദേശാഭിമാനി*യിലെ കൂട്ടക്കുരുതി. ഒമ്പതുകൊല്ലം വരെ സർവീസുള്ള അമ്പതോളം 'താൽക്കാലിക' ജീവനക്കാർക്ക് ഒരു സുപ്രഭാതത്തിൽ ജോലി നിഷേധിക്കപ്പെട്ടു.

ജൂലൈ നാലാം തീയതിയാണ് സി.പി.എം സംസ്ഥാന കമ്മിറ്റി വി.എസ്. അച്യുതാനന്ദനെ മുഖ്യ പത്രാധിപസ്ഥാനത്തുനിന്നും പി. കരുണാകരനെ ജനറൽ മാനേജർ സ്ഥാനത്തുനിന്നും ഒഴിവാക്കിയത്. വി.വി. ദക്ഷിണാമൂർത്തി ചീഫ് എഡിറ്ററും ഇ.പി. ജയരാജൻ ജനറൽ മാനേജരുമായി നിയോഗിക്കപ്പെട്ടു. സഖാവ് ജയരാജൻ *ദേശാഭിമാനി*യുടെ എല്ലാ യൂനിറ്റുകളിലും ചെന്ന് ജീവനക്കാരുടെ യോഗം വിളിച്ചു. പത്രം കടുത്ത സാമ്പത്തിക പ്രതിസന്ധിയിലാണെന്നും അതിനാൽ താൽക്കാലിക ജീവനക്കാരെ പിരിച്ചുവിടുകയാണെന്നും അറിയിച്ചു.

*ദേശാഭിമാനി* പ്രതിസന്ധിയിലാണ് എന്നത് സത്യം. ഒരു ഘട്ടത്തിൽ 4,80,000 വരെയെത്തിയ സർക്കുലേഷൻ ഇപ്പോൾ 2,25,000 ആയിരിക്കുന്നു. ആട് തിന്നുന്നത് കഴിച്ച് 1,75,000 കോപ്പിയേ യഥാർഥത്തിൽ ചെലവാകുന്നുള്ളൂ. കമ്യൂണിസ്റ്റ് പ്രത്യയശാസ്ത്രത്തിനുണ്ടായ ഗ്ലാനിയോ സി.പി.എമ്മിൻെറ ജനപിന്തുണയിലുണ്ടായ ഇടിവോ പത്രത്തിൻെറ ഗുണമേന്മയില്ലായ്മയോ അല്ല സർക്കുലേഷൻ കുറയാൻ കാരണം. എല്ലാ വർഷവും നവംബർ-ജനുവരിയിൽ നടക്കാറുള്ള *ദേശാഭിമാനി* പ്രചാരണമാമാങ്കം സമ്മേളനങ്ങളും സംഘടനാ തെരഞ്ഞെടുപ്പും (ഗ്രൂപ്പുയുദ്ധവും) പ്രമാണിച്ച് 2004-05ൽ ഫലപ്രദമായില്ല. സംസ്ഥാന സമ്മേളനം കഴിഞ്ഞ് മൂന്നര മാസത്തിനുശേഷമാണ് സെക്രട്ടേറിയറ്റ് പുനഃസംഘടിപ്പിച്ചത്. പിന്നെയും


കൈരളി ചെയർമാൻ മമ്മൂട്ടി

ഒരു മാസം കഴിഞ്ഞാണ് *ദേശാ*
ചുമതലക്കാരെ നിശ്ച
അപ്പോഴേക്ക് മഴക്കാലമായി. പ
പഞ്ചായത്ത് തെരഞ്ഞെടുപ്പ്. ന
വംബറിൽ പതിവുരീതിയിൽ പ്ര
നടത്തിയാൽ സർക്കുലേഷൻ
ക്ഷത്തിലെത്തിക്കാൻ പ്രയാസമി

*ദേശാഭിമാനി* നേരിടുന്ന യഥാ
ശ്നം, പരസ്യക്കൂലി കുടിശ്ശികയാ
കോടി രൂപക്കുമേൽ പിരിഞ്ഞു
ണ്ടെന്നാണ് കണക്ക്. ഇതിൽ പ
ളം സർക്കാർ സ്ഥാപനങ്ങളിൽ
ണുതാനും. കുടിശ്ശികയുടെ ഗ
ഭാഗം പിരിഞ്ഞുകിട്ടിയിട്ടും അക്ക
യ്യപ്പെടാത്തതാണെന്നും കേൾക്ക
രസ്യക്കൂലി കൃത്യമായി പിരിച്ചെ
പ്രതിസന്ധി അന്ന് തീരും.

താൽക്കാലിക ജീവനക്കാരെ
വിടുന്നതുകൊണ്ടുണ്ടാകുന്ന 'ല
ത്രയോ തുച്ഛമാണ്. സംസ്ഥാ
രിടുന്ന സാമ്പത്തിക പ്രതിസന്
ണംചെയ്യാൻ സർക്കാർ ജീവന
ലീവ് സറണ്ടർ ആനുകൂല്യം
ച്ചതുപോലുള്ള നടപടിയാണ് *ദേ*
*നി*യിലെ കൂട്ടപിരിച്ചുവിടലെന്
ഞ്ഞാൽ സഖാവ് ജയരാജൻ കോ
പക്ഷേ, സത്യം അതാണ്.

*ദേശാഭിമാനി*യുടെ 'മാനേജ്മെ
ചിത്രമാണ്. മാർക്സിസ്റ്റ് പാർ
പൂർണ ഉടമസ്ഥതയിലും നിയന്ത്ര
ലുമുള്ളതാണ് പത്രം. സാങ്കേ
ത്തിൽ പാർട്ടി സംസ്ഥാന കമ്മി
പത്രമുടമ. എഡിറ്റോറിയൽ പോ
ശ്ചയിക്കുന്നതിന് സബ് കമ്മി
സംസ്ഥാന സെക്രട്ടേറിയറ്റിലെ
യിരിക്കും (മുമ്പ് പി. കരുണാക
പ്പോൾ ഇ.പി. ജയരാജൻ) ജനറ

ത്തിരയിൽ അഴിമതിക്കും
ിക്കുമെതിരെ
ഗർജനം മുഴക്കുന്ന
സ്റ്റാർ മമ്മൂട്ടിയാണ് *കൈരളി*യുടെ
മാൻ. ചെയർമാനാണെങ്കിലും ഏതാണ്ടൊരു
ൻമാടയുടെ പ്രാധാന്യമേയുള്ളൂ മെഗാസ്റ്റാറിന്.
് എം.എ. ബേബിയാണ് ശീമത്തമ്പുരാൻ.
*മാനി*യിൽ ചീഫ് റിപ്പോർട്ടറായിരുന്ന
ൻ ബ്രിട്ടാസ് മാനേജിംഗ് ഡയറക്ടർ.
*മാനി*യുടെ ദൽഹി ബ്യൂറോയിൽ ബ്രിട്ടാസിനെ
ിലിപ്പിച്ച പ്രഭാവർമ *കൈരളി*യിൽ
ിക്ക് താഴെ ന്യൂസ് ഡയറക്ടർ
വൻെറ കളി!).

*കൈരളി മാനേജിംഗ് ഡയറക്ടർ ജോൺ ബ്രിട്ടാസ്*

രാ യൂനിറ്റിലും മാനേജർമാരു
വരും സമുന്നത നേതാക്കൾ ത
ൻ.ജി.ഒ യൂനിയൻെറ സംസ്ഥാ
ക്രട്ടറിയായിരുന്ന കെ. വരദരാജ
തിരുവനന്തപുരത്തെ മാനേജർ.
.എഫ്.ഐ മുൻ സംസ്ഥാന പ്ര
ന്റ് സി.എൻ. മോഹനൻ കൊച്ചി
എസ്.എഫ്.ഐ മുൻ സംസ്ഥാ
ിഡൻറ് യു.പി. ജോസഫ് തൃശൂ
നേജർമാർ. ഇവർക്കാർക്കും മാ
ൻെറ് രംഗത്ത് യാതൊരു മുൻപരി
ില്ല. പത്രനടത്തിപ്പിലെ ഉള്ളുകള്ളി
റിയാനും വയ്യ. ന്യൂസ്പ്രിൻറ് വാ
ിലെയും പരസ്യക്കൂലി പിരിക്കു
യും ഹിക്മത്തുകൾ മനസ്സിലാ
മ്പാഴേക്കും മാനേജർസഖാവിനെ
മറ്റേതെങ്കിലും രംഗത്തേക്ക് അയ
ും ചെയ്യും.

വേണുഗോപാൽ എന്നൊരു പു
് *ദേശാഭിമാനി*യുടെ യഥാർഥ കൈ
കർത്താവ്. സഖാവ് എ.കെ.ജിയു
ഹോദരപുത്രൻ. പള്ളുരുത്തിയിലെ
വനോല ബിന്നി കമ്പനിയിൽ ക്ലർ
ജീവിതായോധനം തുടങ്ങിയ ആ
സഖാവ് വേണുഗോപാൽ. കമ്പനി
പ്പാൾ *ദേശാഭിമാനി*യിൽ ക്ലർക്കാ
ിവും പ്രാപ്തിയും പരിശ്രമശീല
കാണ്ട് ഡെപ്യൂട്ടി ജനറൽ മാനേജ
യർന്നു. മാറി മാറി വരുന്ന മാനേ
ര നേർവഴി നടത്തുന്നത് ഇദ്ദേഹ

ത്ത' സാമ്പത്തിക പ്രതിസന്ധിയി
ർഭാടത്തിനും കുറവില്ല. സെപ്റ്റം
ന്നാം തീയതി നടന്ന തൃശൂർ എ
ൻെറ വാർഷികച്ചടങ്ങ് ഉത്തമദൃഷ്
*ദേശാഭിമാനി*യുടെ തന്നെ വാക്കു
"പ്രൗഢഗംഭീരമായ ചടങ്ങിൽ ദേശാഭിമാനി തൃശൂർ എഡിഷൻെറ അഞ്ചാം വാർഷികം ആഘോഷിച്ചു. തൊഴിലാളി വർഗ രാഷ്ട്രീയം ഉയർത്തിപ്പിടിക്കുന്ന ദേശാഭിമാനിക്ക് വർധിച്ചുവരുന്ന ജനകീയ അംഗീകാരത്തിൻെറ നിദർശനമായി ആഘോഷച്ചടങ്ങ്. തൃശൂർ ഇൻഡോർ സ്റ്റേഡിയത്തിൽ സംഘടിപ്പിച്ച സമ്മേളനം നാനാ മേഖലകളിൽ നിന്നുള്ള ആയിരങ്ങളുടെ സാന്നിധ്യംകൊണ്ട് ധന്യമായി..."

വാർഷികാഘോഷത്തിൻെറ ഭാഗമായി അരങ്ങേറിയ മ്യൂസിക് നൈറ്റ് സ്പോൺസർ ചെയ്തത് ആർ.എം.പി ഇൻഫോടെക് എന്ന മൾട്ടി ലെവൽ മാർക്കറ്റിംഗ് കമ്പനിയാണ്. (*ദേശാഭിമാനി* ഓണപ്പതിപ്പിൻെറ ഇൻസൈഡ് ബാക്ക്കവറിൽ ഇതേ കമ്പനിയുടെ മൾട്ടി കളർ പരസ്യം കാണാം). മൾട്ടി ലെവൽ മാർക്കറ്റിംഗിൻെറ പേരിൽ നടക്കുന്ന (മണിചെയിൻ അടക്കമുള്ള) തട്ടിപ്പുകളെക്കുറിച്ചും തൃശൂർ, പാലക്കാട് ജില്ലകളിൽ ഇത്തരം സ്ഥാപനങ്ങൾക്കെതിരെ ഉയരുന്ന ജനരോഷത്തെക്കുറിച്ചും ആഗസ്റ്റ് ആദ്യവാരംവരെ *ദേശാഭിമാനി*യുടെ തൃശൂർ എഡിഷനിൽ വാർത്ത വന്നിരുന്നു എന്നതും സ്മരണീയം.

താൽക്കാലിക ജീവനക്കാരിലേക്കു തിരിച്ചുവരുക. ജോലിക്കു ചേരുന്നതിനു മുമ്പ് നിയമന ഉത്തരവ് നൽകുന്ന ബൂർഷ്വാ പരിപാടി *ദേശാഭിമാനി*യിൽ ഇല്ല. മൂന്നോ നാലോ കൊല്ലം കഴിഞ്ഞാവും ഉത്തരവ് കിട്ടുക. ചിലപ്പോൾ എട്ടോ ഒമ്പതോ കൊല്ലം വരെ വൈകാം. അത്രയും കാലം കൺസോളിഡേറ്റഡ് സാലറിയാണ്. ഇ.എസ്.ഐയോ പ്രോവിഡൻറ് ഫണ്ടോ ഇല്ല. എന്നാലും ആശങ്ക വേണ്ട. എന്നായാലും ഒരു ദിവസം സ്ഥിരപ്പെടുത്തും. ജനറൽ മാനേജർ മുതൽ സ്വീപ്പർ വരെ എല്ലാവരും സഖാക്കൾ. അതുകൊണ്ട് പരിഭവമില്ല, പരാതിയുമില്ല.

തൊഴിൽത്തർക്ക നിയമം, സ്ഥിര-താൽക്കാലിക ജീവനക്കാർ തമ്മിൽ യാതൊരു വിവേചനവും അംഗീകരിക്കുന്നില്ലെന്നു മാത്രമല്ല, സ്ഥിരസ്വഭാവമുള്ള ജോലി ചെയ്യുന്നവരെ ദീർഘകാലം താൽക്കാലികമാക്കി നിലനിറുത്തുന്നത് അധാർമിക തൊഴിൽ നടപടിയാക്കി (unfair labour Practise) അഞ്ചാം ഷെഡ്യൂളിൽ പെടുത്തിയിട്ടുണ്ട്.

പിരിച്ചയക്കപ്പെടുന്ന തൊഴിലാളികൾക്ക് വ്യക്തമായ കാരണം കാണിച്ച് ഒരു മാസം മുമ്പ് നോട്ടീസ് കൊടുക്കണമെന്നും പൂർത്തിയാക്കിയ വർഷത്തിന് പതിനഞ്ചു ദിവസത്തെ വേതനം എന്ന ക്രമത്തിൽ നഷ്ടപരിഹാരം കൊടുക്കണമെന്നുമാണ് വ്യവസ്ഥ. ഏറ്റവുമവസാനം ജോലിക്ക് കയറിയ ആളെ വേണം ഏറ്റവുമാദ്യം പിരിച്ചയക്കാൻ. ഭാവിയിൽ ഒഴിവു വരുന്നപക്ഷം, പിരിച്ചുവിട്ടവർക്ക് ജോലിക്കു മുൻഗണന നൽകണം. നൂറിലേറെപേർ ജോലി ചെയ്യുന്ന സ്ഥാപനമാണെങ്കിൽ സർക്കാറിൽ നിന്നു മുൻകൂർ അനുവാദം വാങ്ങണം, മൂന്ന് മാസത്തെ നോട്ടീസ് നിർബന്ധം. (ഈ പൊല്ലാപ്പുകൾ മുന്നിൽ കണ്ടാണ് പട്ടാറ തൊഴിലാളികളെ വി.ആർ.എസിന് നിർബന്ധിച്ചത്.)

*ദേശാഭിമാനി*യിൽ നിന്ന് ഇപ്പോൾ പിരിച്ചയക്കപ്പെട്ടവർക്കാർക്കും നോട്ടീസു കൊടുത്തിട്ടില്ല. രേഖാമൂലമുള്ള പിരിച്ചുവിടൽ ഉത്തരവോ നഷ്ടപരിഹാരമോ നൽകിയിട്ടില്ല. 'താൽക്കാലിക'ക്കാരെ എല്ലാവരെയും പിരിച്ചുവിട്ടിട്ടുമില്ല. നേതാക്കൾക്കു വേണ്ടപ്പെട്ടവർ, കൂടുതൽ സമന്മാർ, ഇപ്പോഴും തുടരുന്നു. എറണാകുളം ജില്ലാ സെക്രട്ടറി ഗോപി കോട്ടമുറിക്കലിൻെറയും പാലക്കാട് ജില്ലാ സെക്രട്ടറി ആർ. ഉണ്ണിയുടെയും മക്കൾ ഇക്കൂട്ടത്തിലുണ്ട്.

അവരെ അചിരേണ സ്ഥിരപ്പെടുത്തുമെന്ന് പ്രത്യാശിക്കുക. പിരിച്ചുവിടലിൻെറ കാര്യത്തിൽ 'അവസാനം വന്നയാൾ ആദ്യം' (lastcome first go) തത്ത്വവും പാലിച്ചിട്ടില്ല. സർക്കാറിൽ നിന്നു മുൻകൂർ അനുവാദം വാങ്ങുന്ന കാര്യം പറയാനുമില്ല.

പിരിച്ചുവിടൽ 101 ശതമാനം നിയമവിരുദ്ധമാണെങ്കിൽ എന്തേ ജീവനക്കാർ തർക്കമുന്നയിക്കുന്നില്ല? പിരിച്ചുവിട്ടത് പാർട്ടി, പിരിഞ്ഞുപോയവർ പാർട്ടിക്കാർ. പാർട്ടി കൽപന കല്ലേപ്പിളർക്കും. തൊഴിൽത്തർക്ക നിയമം പാർട്ടി പത്രത്തിനു ബാധകമേയല്ല.

ഇനി സ്ഥിരം ജീവനക്കാരുടെ കാര്യം. അസോസിയേറ്റ് എഡിറ്റർ അപ്പുക്കുട്ടൻ വള്ളിക്കുന്നിന് ജോലിയും കൂലിയുമില്ലാതായിട്ട് ഈ സെപ്റ്റംബർ എട്ടിന് കൊല്ലം എട്ടു തികഞ്ഞു. കുറ്റപത്രം നൽകാൻ രണ്ടുവർഷത്തിലധികം സമയമെടുത്തു. അന്വേഷണം പൂർത്തിയാകാൻ നാലര വർഷം. കാരണം കാണിക്കൽ നോട്ടീസു കൊടുത്തിട്ട് ഒരു കൊല്ലമാകുന്നു. പിരിച്ചുവിടൽ ഉത്തരവ് കൊടുക്കാൻ സമയവും സൗകര്യവും ഒത്തുവന്നിട്ടില്ല.

**സംസ്ഥാനം നേരിടുന്ന സാമ്പത്തിക പ്രതിസന്ധി തരണംചെയ്യാൻ സർക്കാർ ജീവനക്കാരുടെ ലീവ് സറണ്ടർ ആനുകൂല്യം വെട്ടിക്കുറച്ചതുപോലുള്ള നടപടിയാണ് *ദേശാഭിമാനി*യിലെ കൂട്ടപിരിച്ചുവിടലെന്നു പറഞ്ഞാൽ സഖാവ് ജയരാജൻ കോപിക്കും. പക്ഷേ, സത്യം അതാണ്.**



എ.കെ.ജി

*ദേശാഭിമാനി* കൊച്ചി യൂനിറ്റിൽ 13 വർഷം സർവീസുള്ള ഫോട്ടോഗ്രാഫറാണ് ഇ. പത്മകുമാർ. ഫോർമാനായി വിരമിച്ച പത്മനാഭൻ നായരുടെ മകൻ. (കോഴിക്കോട്ട് കമ്പോസിറ്ററായിരുന്ന പത്മനാഭൻ നായരെ കൊച്ചി യൂനിറ്റ് തുടങ്ങിയപ്പോൾ ഇ.എം.എസ് പ്രത്യേക താൽപര്യമെടുത്ത് കൊച്ചിക്കു കൊണ്ടുവന്നു എന്ന് പുരാവൃത്തം). ഓഫീസിലെ കമ്പ്യൂട്ടറിൽ പ്രകാശ് കാരാട്ടിൻെറ ചിത്രം സ്ക്രീൻ സേവറായി ഉപയോഗിക്കുന്നതിനെപ്പറ്റി ആനുഷംഗികമായി നടത്തിയ പരാമർശമാണ് പത്മകുമാറിൻെറ ജോലി തെറിപ്പിച്ചത്.

അഖിലേന്ത്യാ സെക്രട്ടറിയെ അവഹേളിച്ചു എന്ന ആരോപണമുന്നയിച്ച് ജനറൽ മാനേജർ പത്മകുമാറിന് കുറ്റപത്രം നൽകി. റസിഡൻറ് എഡിറ്റർ പി. രാജീവ് അന്വേഷണം നടത്തി. തൊഴിൽ നിയമപ്രകാരമുള്ള വകുപ്പുതല അന്വേഷമല്ല, പാർട്ടി ആചാരപ്രകാരമുള്ള രഹസ്യാന്വേഷണം. ജൂലൈ 20ന് മാനേജർ സി.എൻ. മോഹനൻ പത്മകുമാറിനെ വിളിച്ച് രാജി ചോദിച്ചു. അല്ലാത്ത പക്ഷം പിരിച്ചുവിടാനാണ് തീരുമാനം എന്നും അറിയിച്ചു. രാജി കൊടുക്കാൻ പത്മകുമാർ വൈമനസ്യം പ്രകടിപ്പിച്ചപ്പോൾ പിറ്റേദിവസം മുതൽ ജോലിക്കു വരേണ്ടതില്ല എന്നു കൽപിച്ചു. മാസം രണ്ടു കഴിഞ്ഞു. ജോലിയില്ല, ശമ്പളമില്ല. സസ്പെൻറു ചെയ്തിട്ടില്ല. നിയമാനുസൃതം പിരിച്ചുവിട്ടിട്ടുമില്ല. പരാപരാ പരാപരമസാഹിമാം, പരമാനന്ദമെന്നതേ പറയാവൂ!

സി.പി.എമ്മിൻെറ *ദേശാഭിമാനി* ലോക്കൽ സെക്രട്ടറിയായിരുന്നു രാജീവ്വർമ. നിലവിൽ തൃപ്പൂണിത്തുറ മുനിസിപ്പൽ കൗൺസിലറുമാണ്. സംസ്ഥാന സമ്മേളന പ്രതിനിധിയാകാൻ ഡെപ്യൂട്ടി ജനറൽ മാനേജർ വേണുഗോപാലിനെതിരെ മൽസരിച്ചപ്പോൾത്തന്നെ രാജീവിൻെറ വിധിനിർണയിക്കപ്പെട്ടു. *ദേശാഭിമാനി* ജീവനക്കാരാരും തദ്ദേശ ഭരണസ്ഥാപനങ്ങളിലേക്ക് മൽസരിക്കരുതെന്ന് ജനറൽ മാനേജർ ഉത്തരവിട്ടു. പത്രത്തിൻെറ 65 കൊല്ലത്തെ ചരിത്രത്തിൽ ഇതാദ്യമാണ് ഇത്തരമൊരു നിരോധം. *ദേശാഭിമാനി*യിലെ ഉദ്യോഗം രാജിവെച്ച് ജനവിധി തേടുകയാണ് സഖാവ് രാജീവ്വർമ.

ഈ വർഷത്തെ സ്റ്റേറ്റ്സ്മെൻ അവാർഡിന് *ദേശാഭിമാനി*യുടെ ഇടുക്കി ജില്ലാ ലേഖകൻ കെ.ടി. രാജീവ് അ[...]യി. കീടനാശിനിയുടെ ദുരുപയോഗ[...]ക്കുന്ന പാരിസ്ഥിതിക പ്രശ്നങ്ങ[...]ച്ചുള്ള പരമ്പരക്കാണ് അംഗീകാര[...]റ്റംബർ 18ന് കൊൽക്കത്തയിൽ ന[...] അവാർഡുദാനചടങ്ങിൽ പങ്കെടു[...]ജീവ് അനുമതിയും അവധിയും [...]ങ്കിലും റസിഡൻറ് എഡിറ്റർ പി[...] നിഷ്കരുണം നിരാകരിച്ചു. (ബോ[...]സ്റ്റർനാക്ക് നോബൽ സമ്മാനം [...]ക്കുന്നതു വിലക്കിയ സഖാവ് സ്[...] ഓർമിക്കുന്നുവോ? മദ്യചനങ്ങൾക്[...]വമില്ലെങ്കിൽ ഉദ്ദേശ്യശുദ്ധിയാൽ [...]കിൻ!)

പത്രപ്രവർത്തനത്തിൽ യാതൊ[...]രിചയവുമില്ലാത്തയാളാണ് പി. രാ[...]തൊരു അയോഗ്യതയായി കണക്[...]തില്ല. 1964ൽ *ദേശാഭിമാനി* പത്[...]യി നിയോഗിക്കപ്പെട്ട താൻ വനാന്[...]പെട്ട ശിശുവിനെപ്പോലെ വഴി തിരി[...]തപ്പിത്തടയുകയായിരുന്നുവെന്ന് [...]വിന്ദപ്പിള്ള അനുസ്മരിക്കുന്നു: [...] കീഴിൽ പ്രവർത്തിച്ചിരുന്ന സബ്[...]മാർ, റിപ്പോർട്ടർമാർ, പ്രൂഫ് റീഡർ[...]ടങ്ങിയവരാണ് പത്രപ്രവർത്തനത്തി[...]ദ്യപാഠങ്ങൾ എനിക്ക് പഠിപ്പിച്ചു ന[...]ത്. പക്ഷേ, അവരിൽ എം.എൻ. കു[...]ഴികെയുള്ളവർ ദൈനംദിന പ്രവർ[...]ലോ രൂപകൽപനയിലോ എഡിറ്റി[...]വലിയ പരിചയമൊന്നുമില്ലാത്ത, വി[...]ര്യവും കഠിനാധ്വാന ശീലവും മാത്ര[...] മുതലായ മിടുക്കന്മാരായിരുന്നു...

പി. ഗോവിന്ദപ്പിള്ളക്കില്ലാത്ത ഒരു[...]ഗ്യത കൂടിയുണ്ട് പി. രാജീവിന്. *ദ[...]നി*യിൽ സബ്എഡിറ്ററാകാനുള്ള [...] പരീക്ഷയിൽ പരാജയപ്പെട്ടയാളാണ്[...]വ്. പിന്നീട് വടക്കേക്കരയിലെ തെ[...]ടുപ്പ് പരീക്ഷയിലും തോറ്റു. വി.എ[...] നോമിനിയായി സ്റ്റേറ്റ് കമ്മിറ്റിയി[...]ണിതാവായി, പിണറായി പക്ഷത്തേ[...]റ്റി *ദേശാഭിമാനി* പത്രാധിപരുമായി[...] സിനോട് അനുഭാവം പുലർത്തുന്ന[...]ന്ന പരിഗണനയാലാകണം കെ.ടി. [...]ൻെറ കൊൽക്കത്തയാത്ര മുടക്കി[...]റ്റേറ്റ്സ്മാൻ അവാർഡ് കമ്മിറ്റി സ[...]ശിൽപവും തപാലിൽ അയച്ചുകൊ[...]ന്ന് പ്രതീക്ഷിക്കുക.

പത്മകുമാറും രാജീവ്വർമയും [...] രാജീവും പാർട്ടി അംഗങ്ങളാണ്. [...]പ്പോഴും പാർട്ടിയുടെ താൽപര്യ[...]ന്തം താൽപര്യങ്ങൾക്കുപരിയായി [...]ക്കാൻ പ്രതിജ്ഞാബദ്ധർ. അതു[...]ന്നെ സി.പി.എം അവരുടെമേൽ ന[...] ചെലുത്തി എതിർപ്രസ്താവനയി[...] എന്നുറപ്പാണ്. വയറുവേദനയായ[...] മെഡിക്കൽ ലീവാണെന്ന് പത്മകു[...]റയും കുടുംബപരമായ കാരണ[...]ണ്ടാണ് ജോലി രാജിവെച്ചതെന്ന് [...]വർമയുടെയും ത്രിതല പഞ്ചായത്[...]ഞ്ഞെടുപ്പ് റിപ്പോർട്ടു ചെയ്യാനുള്ള [...] താൻ കൊൽക്കത്തയാത്ര സ്വയ[...]ണ്ടെന്നുവെച്ചതാണെന്നുള്ള കെ.[...]


ദേശാഭിമാനി ജനറൽ മാനേജർ
ഇ.പി. ജയരാജൻ


ദേശാഭിമാനി കൊച്ചി റസിഡൻറ്
എഡിറ്റർ പി. രാജീവ്


അപ്പുക്കുട്ടൻ വള്ളിക്കുന്ന്

**ാഭിമാനിയിൽ നിന്ന് ഇപ്പോൾ പിരിച്ചയക്കപ്പെട്ടവർക്കാർക്കും നോട്ടീസു കൊടുത്തിട്ടില്ല. രേ ളമുള്ള പിരിച്ചുവിടൽ ഉത്തരവോ നഷ്ടപരിഹാരമോ നൽകിയിട്ടില്ല. പിരിച്ചുവിടൽ 101 ശത ം നിയമവിരുദ്ധമാണെങ്കിൽ എന്തേ ജീവനക്കാർ തർക്കമുന്നയിക്കുന്നില്ല? പിരിച്ചുവിട്ടത് പാ പിരിഞ്ഞുപോയവർ പാർട്ടിക്കാർ. പാർട്ടികൽപന കല്ലേപ്പിളർക്കും. തൊഴിൽത്തർക്ക നിയമം ട്ടിപത്രത്തിനു ബാധകമേയല്ല.**

യും വെളിപ്പെടുത്തലുകൾ സെപ് 23ാം തീയതിയിലെ *ദേശാഭിമാനി* യായിക്കാം. *മാധ്യമ*ത്തിൻെറ കുപ്ര ത്തിനും രാജേശ്വരിയുടെ ഒളിയു നുമെതിരെ സഖാവ് പി.എം. മനോ ചിന്തോദ്ദീപകമായ ലേഖനം എ പജിലും പ്രതീക്ഷിപ്പിൻ.

ക്കെതിരെ ചന്ദ്രഹാസമെടുത്ത വർത്തക യൂനിയൻ എന്തേ *ദേശാ* യിലെ അധാർമിക തൊഴിൽനടപ ും മനുഷ്യാവകാശ ലംഘനത്തി രെ മൗനം പാലിക്കുന്നു? ഉത്തരം . *ദീപികയല്ല ദേശാഭിമാനി.* ജോ മസ് പട്ടാറയല്ല, സഖാവ് ഇ.പി. ൻ. *ദേശാഭിമാനി*യിലേക്ക് മാർച്ച് ാൽ ദേഹോപദ്രവം സുനിശ്ചിതം. ം ജീവനക്കാർക്കേ ഞങ്ങൾ അംഗ ൽകു. താൽക്കാലികക്കാരുടെ പ്ര തിൽ ഇടപെടാനാവില്ല, *ദേശാഭിമാ* ീവനക്കാരാരും ഇതുവരെ പരാതി ില്ല എന്നിങ്ങനെ മുടന്തൻ ന്യായ സുലഭം, സുരഭിലം.

*ദേശാഭിമാനി*യും *കൈരളി*യും തമ്മിൽ മൗലികമായ ഒരു വ്യത്യാസമുണ്ട്. പൂർണ മായും പാർട്ടിയുടെ നിയന്ത്രണത്തിലുള്ള സ്ഥാപനമല്ല *കൈരളി.* മാർക്സിസ്റ്റ് പാർ ട്ടി 1996-01 കാലയളവിൽ ഭരണത്തിൻെറ സൗകര്യങ്ങളും സ്വാധീനവുമുപയോഗിച്ച് ദേശ വിദേശങ്ങളിൽ നിന്ന് സമാഹരിച്ച പണമാണ് *കൈരളി*യുടെ മൂലധനം. (*ദേശാഭിമാനി*യുടെ കൊച്ചി യൂനിറ്റ് ബാങ്കിൽ പണയപ്പെടുത്തിയതുപോലുള്ള ത്യാഗ ങ്ങൾ വേറെയും.) പാലൊറ മാതയുടെ ഗ്രേഡിലുള്ള പട്ടിണിപ്പാവങ്ങളല്ല, മണി ച്ചൻ മുതലായ അബ്കാരി മുതലാളിമാ രും പി.വി. അബ്ദുൽ വഹാബിനെപ്പോ ലുള്ള പ്രവാസി വ്യവസായികളുമാണ് പ ണംമുടക്കിയവർ. അതുകൊണ്ടുതന്നെ *കൈരളി* സ്വതന്ത്ര ചാനലാണെന്ന് ഭാവി ക്കാനാണ് പാർട്ടിക്ക് താൽപര്യം.

വെള്ളിത്തിരയിൽ അഴിമതിക്കും അനീ തിക്കുമെതിരെ സിംഹഗർജനം മുഴക്കു ന്ന മെഗാസ്റ്റാർ മമ്മൂട്ടിയാണ് *കൈരളി* യുടെ ചെയർമാൻ. ചെയർമാനാണെങ്കി ലും ഏതാണ്ടൊരു പൊന്തൻമാടയുടെ പ്രാ ധാന്യമേയുള്ളൂ മെഗാസ്റ്റാറിന്. സഖാവ് എം.എ. ബേബിയാണ് ശീമത്തമ്പുരാൻ. *ദേശാഭിമാനി*യിൽ ചീഫ് റിപ്പോർട്ടറായി രുന്ന ജോൺ ബ്രിട്ടാസ് മാനേജിംഗ് ഡയ റക്ടർ. *ദേശാഭിമാനി*യുടെ ദൽഹി ബ്യൂ റോയിൽ ബ്രിട്ടാസിനെ പരിശീലിപ്പിച്ച പ്ര ഭാവർമ *കൈരളി*യിൽ എം.ഡിക്ക് താഴെ ന്യൂസ് ഡയറക്ടർ. (പടച്ചവൻെറ കളി!). എം.എ. ബേബി, ബെറ്റി ലൂയിസ് ബേ ബി, തോമസ് ഐസക്, ജോൺ ബ്രിട്ടാ സ് - ഇവർ നാൽവരും ചേർന്നതാണ് *കൈരളി*യുടെ ന്യൂക്ലിയസ്.

കൂട്ടപിരിച്ചുവിടൽ അഥവാ വെട്ടിനിര ത്തൽ എന്ന കലാപരിപാടി ആദ്യം അര ങ്ങേറിയത് *കൈരളി*യിലാണ്. പാലക്കാ ട്, കൊല്ലം ബ്യൂറോകൾ അടച്ചുപൂട്ടി. ന്യൂ സ് എഡിറ്റർ കെ. കൃഷ്ണകുമാർ, റി പ്പോർട്ടർമാരായ മനോജ് ഭാരതി, കെ. രാ ജഗോപാൽ, രാജീവ് ശങ്കരൻ, കാമറാമാൻ രാജേന്ദ്രൻ തുടങ്ങിയവർ അതോടെ തൊ ഴിൽരഹിതരായി. പത്രപ്രവർത്തക യൂനി

യൻ അൽപസ്വൽപം പ്രതിഷേധമുയർത്തിയെങ്കിലും ഫലമുണ്ടായില്ല. ദൃശ്യമാധ്യമ പ്രവർത്തകർ, 1955ലെ വർക്കിംഗ് ജേണലിസ്റ്റ്സ് ആക്ടിൻെറ പരിധിയിൽ വരില്ലെന്നും 1947ലെ തൊഴിൽത്തർക്ക നിയമത്തിൻെറ സംരക്ഷണം അവർക്ക് ലഭിക്കില്ലെന്നും വെളിവായി.

മട്ടന്നൂർ സ്വദേശിയാണ് ആർ. ഷർമിള. ബ്രണ്ണൻ കോളജിലും കാലിക്കറ്റ് സർവകലാശാലയിലും പഠിക്കുമ്പോൾ സജീവ എസ്.എഫ്.ഐ പ്രവർത്തകയായിരുന്നു. *കൈരളി* ചാനൽ സംപ്രേഷണം ആരംഭിച്ച 2000 ആഗസ്റ്റ് 17 മുതൽ റിപ്പോർട്ടർ/അസിസ്റ്റൻറ് പ്രൊഡ്യൂസർ തസ്തികയിൽ ജോലി ചെയ്യുന്നു. ട്രെയ്നി ആയിരുന്നപ്പോഴും പിന്നീടും 4000 രൂപ (കൺസോളിഡേറ്റഡ്) ആണ് ശമ്പളം. കഴിഞ്ഞ നവംബർ 10 മുതൽ കണ്ണൂർ ബ്യൂറോയിലേക്ക് മാറ്റമായി.

2005 ആഗസ്റ്റ് 11, 12, 13 തീയതികളിൽ കേരള പത്രപ്രവർത്തക യൂനിയൻെറ 43ാമത് വാർഷിക സമ്മേളനം കണ്ണൂരിൽ നടന്നു. പരാതികളും പരിഭവങ്ങളും പങ്കിടുന്ന വേളയിൽ ഷർമിള *കൈരളി*യിലെ മോശം സേവന-വേതന വ്യവസ്ഥകളെക്കുറിച്ച് സൂചിപ്പിച്ചു. കോഴിക്കോട് ബ്യൂറോ ചീഫ് ആർ. സുഭാഷ് ഉടൻ പ്രകോപിതനായി വേദിയിലെത്തി 'ആ കുട്ടി' പറഞ്ഞതൊന്നും ശരിയല്ല എന്ന് പത്രപ്രവർത്തക സുഹൃത്തുക്കളെ അറിയിച്ചു. 14ാം തീയതി ഷർമിളക്ക് കാരണംകാണിക്കൽ നോട്ടീസ് കിട്ടി. പൊതുവേദിയിൽ ചാനലിനെ അപകീർത്തിപ്പെടുത്തി എന്നാണ് ആരോപണം. ഈ ഘട്ടത്തിൽ യൂനിയൻ രംഗത്തുവന്നു. സമ്മേളനവേദിയിൽ അംഗങ്ങൾക്ക് അഭിപ്രായസ്വാതന്ത്ര്യമുണ്ടെന്നും അതിൽ അച്ചടക്ക...
ശ്നമില്ലെന്നുമാണ് യൂനിയ...
ട്. ഈ വക ന്യായവാദമൊന്നു...
മെൻറിൻെറ ചെവിയിൽ കയറി...
വർ സെപ്റ്റംബർ എട്ടു മുത...
യെ അന്വേഷണവിധേയമായി സ...
ചെയ്തു.

ഷർമിളയുടെ അനുഭവം ഒ...
മൈഗ്രേൻ (ചെന്നിക്കുത്ത്) പ്ര...
രു മാസത്തെ ലീവെടുത്തതാണ്...
ട്ടർ ഗോപികാവർമ. അസുഖം ...
ഞ്ഞതിനാൽ 10 ദിവസത്തേക്...
നീട്ടിച്ചോദിച്ചു. ന്യൂസ് ഡയറ...
വർമ അവധി അനുവദിച്ചു. ഇ...
സ് സഖാവിന് രുചിച്ചില്ല. അ...
നേജിംഗ് ഡയറക്ടറുടെ അധി...
നിയോഗിച്ച് പത്തുദിവസത്തെ ...
ദ്ദാക്കി. മാത്രമല്ല, അനധികൃത...
ലിക്കു ഹാജരാകാതിരുന്നതിന് ...
ടുക്കാതിരിക്കാൻ കാരണം ചോ...
ണ്ട് ഗോപികക്ക് നോട്ടീസും ...
സംഗതിയുടെ പോക്ക് പന്തിയ...
ണ്ട് ഗോപിക രാജികൊടുത്ത് ...
ത്തിൽ പോയി.

അതിലും കഠിനമായിരുന്നു ...
ഞ്ചിനീയർ സന്ധ്യയുടെ ദുര്യോ...
സവാവധി കഴിഞ്ഞെത്തിയപ്പോൾ...
സിൽ തിരികെ പ്രവേശിപ്പിച്ചതേ...
ന്ന് ചേക്കുട്ടി സാഹിബിൻെറ ഭ...
പിരിച്ചുവിടൽ ഉത്തരവ് പാറാവു...
ശം കൊടുത്തേൽപിച്ച് സായ്പ്...
ഥനായി. *കൈരളി*യുടെ പടിവാതി...
ന്ന് ഉത്തരവ് വായിച്ച് സന്ധ്യ ...
ച്ചു കരഞ്ഞു, പിന്നെ തിരിഞ്ഞു ...

എങ്ങനെയുണ്ട് സഖാവേ, ഒ...
യുടെ ആത്മാവിഷ്കാരം? നമ്മ...
മിനിറ്റിന് മുപ്പതുവട്ടം കുറ്റംപറയ...
*യാള മനോരമ*യിലോ *മാതൃഭൂമി*...
റ്റേതെങ്കിലും സ്ഥാപനത്തിലോ ...
രം ഒരു തോന്ന്യാസം നടക്കുക...
ശൂരെ ചിട്ടിക്കമ്പനിയുടമകൾപോ...
തിലും കണ്ണിൽചോരയുള്ളവരാ...
ഖാവ് എ.കെ.ജിയുണ്ടായിരുന്നെ...
വനെയൊക്കെ തിരണ്ടിവാൽകൊ...
ടിച്ചുപുറത്താക്കുമായിരുന്നില്ലേ? ...
തന്നെ പറയിൻ.

സെപ്റ്റംബർ 10ാം തീയതി ...
യെ സസ്പെൻറ് ചെയ്തതിൻെറ ...
ദിവസം. ദൃശ്യമാധ്യമ പ്രവർത്തക...
മ്പളം നിശ്ചയിക്കാൻ വേജ്ബോ...
പവത്കരിക്കണമെന്നാവശ്യപ്പെട്ട് ...
പ്രസ്ക്ലബിന് മുന്നിൽ നടന്ന ഒ...
ണം സി.ഐ.ടി.യു സംസ്ഥാന ...
റി കെ.പി. സഹദേവൻ ഉദ്ഘാട...
യ്തു. പത്രപ്രവർത്തക യൂനിയൻ ...
ഹികളുടെ ഔചിത്യബോധത്തെ...
ത്യുൽപന്നമതിത്വത്തെയും എത്ര ...
ച്ചാലാണ് മതിവരുക? കൊതി ...
നൂറു പൂക്കൾ വിരിയട്ടെ! നൂറു ...
ധ്യമ പ്രവർത്തകർക്കും തൊഴിൽ ...
പ്പെടട്ടെ!





